# പദ്യമുക്താവലി.

പ്രകാശകൻ,

റെക്കാട്ട് പി. നാരായണപിള്ള,

തിരുവനന്തപുരം.



പകർപ്പവകാശം പ്രകാശകനിൽ.

൧൦൮൯.

1914

☞ പ്രകാശകന്റെ മുദ്രയില്ലാത്ത പ്രതി വ്യാജമാകുന്നു.

വില അണ ൨

VIDWAN V. R. PARAMESWARAN PILLAI,
Nagercoil.

# മുഖവുര.

---

ബാലവിദ്യാൎത്ഥികൾക്കു് പദ്യരീതിയിലും കവി സമ്പ്രദായത്തിലും അഭിരുചിയും, അതാതുകൃതി രോ സംഗതികളുടെ അറിവും ഉണ്ടാകത്തക്കവ ും ഇപ്പോഴും ഉള്ള ഏതാനും പ്രസിദ്ധകവികളാൽ തനമായി നിൎമ്മിക്കപ്പെട്ടിട്ടുള്ള [illegible] പദ്യപാഠ ളാണു് ഈ "പദ്യമുക്താവലി"യിൽ അടങ്ങിയി ക്കുന്നതു്. ഉപയോഗയോഗ്യമായ വിധത്തിൽ ഈ പാഠങ്ങളെ തിരഞ്ഞെടുത്തു് ക്രമപ്പെടുത്തുന്നതിൽ ന്നെ വേണ്ടപോലെ സഹായിക്കയും, എന്റെ പേക്ഷയനുസരിച്ചു് പദ്യങ്ങൾ എഴുതി അയച്ചു രികയും ചെയ്തിട്ടുള്ള മാന്യന്മാരായ വിദ്വാന്മാൎക്കു് ാൻ ഹൃദയപൂൎവ്വം വന്ദനം പറഞ്ഞുകൊള്ളുന്നു.

വിശേഷിച്ചു ഇക്കൊല്ലത്തേക്കു ഇതിൽ ചില ഠങ്ങളെ നാലാംക്ലാസിലെ ഉപയോഗത്തിനു സ ാരിൽ നിന്നു സ്വീകരിച്ചിരിക്കയാൽ ആ പാഠ ങ്ങൾക്കു ഒരു നോട്ടുകൂടി എഴുതിച്ചു ചേൎത്തിട്ടുണ്ടു്. ൗ നോട്ടു അദ്ധ്യാപകന്മാൎക്കും അദ്ധ്യേതാക്കൾക്കും വഗ്രഹണത്തിങ്കൽ സഹായമായിത്തീരണമെന്നു ശിച്ചാണു് എഴുതീട്ടുള്ളതു്.

പ്രകാശകൻ,

മണക്കാട്ടു് പി. നാരായണപിള്ള.

# വിഷയാനുക്രമണം.

---

---



# പദ്യമുക്താവലി.

## ൧. പിതൃഭക്തി.

ഹിതാനുകൂലരാം മാതാ-
പിതാക്കന്മാരെ യെപ്പൊഴും
ധൃതാദരം വണങ്ങിട്ടു-
ന്നതാണ ഉത്തമമാൎഗ്ഗമേ. ൧

ആകുലത്വമൊഴിച്ചിഷ്ട-
മേകുവാനച്ഛനമ്മമാർ
ആകുവോളം പ്രയത്നിക്കു-
മാകയാലവർ വന്ദ്യരാം. ൨

നിൎമ്മലാത്മാക്കളാമച്ഛ-
നമ്മമാർ തന്നെയെപ്പൊഴും
നന്മയുണ്ടാകുവാനായി
നമ്മളെക്കാത്തു കൊള്ളുമേ. ൩

ഇച്ഛയ്ക്കൊത്തു തുണച്ചീടാ-
നച്ഛനും വേണ്ടതേകുവാൻ
സ്വച്ഛയാമമ്മയും ചേൎന്നാൽ
നിശ്ചയം സൌഖ്യമാൎഗ്ഗമേ. ൪

താതമാതാക്കളിൽ ഭക്തി-
യേതവൎക്കും ഭവിക്കണം
സ്ഫീതമാം സൌഖ്യമെന്നാലേ
ജാതമായ്ത്തീരു പാരിതിൽ. ൫

പന്തളത്തു കേരളവൎമ്മ തമ്പുരാൻ.

---

## ൨. കോപം.

മയമുള്ള വിവേകമററതട്ടി-
ക്കയറിക്കണ്ടവരോടു ശണ്ഠകൂടാൻ
സ്വയമേററവും സ്വഭാവമത്രേ
നിയതംകോപ;മിതേററവുംനികൃഷ്ടം. ൧

ഇതിനെ'ക്കലി'യെന്നു ചൊല്ലിടുന്നു
മതിമാന്മാ,രതുമെത്ര സത്യമോൎത്താൽ
ഇതഹോപിടിപെട്ടവൎക്കുകൃത്യം
ക്ഷിതിയിൽ ചെയ്യരുതാത്തതൊന്നുമില്ല. ൨

കലഹം ഫലമാണുകോപമേററാ-
ലുലകത്തിന്നതനൎത്ഥവിത്തുമത്രേ
പലരും പുരുകോപമൊന്നുമൂലം
തുലയാനായിടവന്നു കാണ്മതില്ലേ? ൩

നിലവിട്ടു കയൎക്കുകൊണ്ടുവെട്ടി-
ക്കൊലതൊട്ടുള്ള നികൃഷ്ടദുഷ്ടകൎമ്മം
പലമട്ടുജനങ്ങൾ ചെയ്തിടുന്നു-
ണ്ടുലകൊട്ടുകള നടുങ്ങുമാറുകഷ്ടം! ൪

ആപത്തിനാസകലമുള്ളൊരുമൂലമാമി-
ക്കോപത്തിനായ് ചെറുതുമുള്ളിലിടംകൊടുത്താൽ
സ്വാപത്തിലും സുഖമുദിയ്ക്കുകയില്ല,പശ്ചാ-
ത്താപത്തിനും വഴിവരും ചെറുബാലരോർപ്പിൻ. ൫

പി. വി. കൃഷ്ണവാര്യർ.

## ൩. പരദൂഷണം.

മുന്നിലുണ്ടുമനുജന്നുസഞ്ചിയൊ-
ന്നന്യമുണ്ടതു കണക്കുപിന്നിലും
മുന്നിലേതിലപരന്റെ ദൂഷണം
പിന്നിലേതിൽ നിജദോഷ,മിങ്ങനെ. ൧

കാണുമിങ്ങു കടുകോളമെങ്കിലും
മാനവൻ പരനിലുള്ള ദൂഷണം
ആനയോളമമരും സ്വദൂഷണം
കാണുകില്ല ലവലേശമായവൻ. ൨

ആരെയും പരിഹസിക്കുവോരെയി-
ങ്ങാരുമേ പരിഹസിക്കുമോർക്കണം
ആരുമില്ലറിക ദോഷസഞ്ചയം
തീരെനീങ്ങിയവർ പാരിലെങ്ങുമേ. ൩

ഘോരശല്യമുനയേല്ക്കുകിൽ പ്രതീ-
കാരമുണ്ടതിനു ഭൂരി, ഭൂമിയിൽ
ക്രൂരവാക്ശരമയച്ചുപോകിലി-
ങ്ങാരുമില്ലതു സമുദ്ധരിക്കുവാൻ. ൪

നല്ലലോകരെ ദൂഷിച്ചു ദുൎജ്ജനം
വല്ലവാറുമിയലുന്നു കൌതുകം
നല്ലയാളുകളൊരിയ്ക്കലും വൃഥാ
ചൊല്ലുകില്ല ഖലനുള്ള ദൂഷ്യവും. ൫

ത്രാണികൊണ്ടു പരദൂഷണംകഥി-
ക്കേണമെന്നു കരുതുന്ന സോദര!
‘ക്രന്നിലുള്ള കുറവോൎത്തുമുള്ളിൽനി
ന്നുണരുപോവതിനുമഭ്യസിക്കണം. ൬

മൂലൂർ എസ്. പത്മനാഭപ്പണിക്കർ.

---

## ൮. മോഷണം.

പിള്ള നാരം ചെറിയ പെൻസലാദിയാ-
യുള്ള വസ്തു കവരുന്ന ബാലകൻ
കള്ളവിദ്യകൾ പഠിച്ചൊടുക്കമെ-
ക്കൊള്ള ചെയ്വതിനിറങ്ങുമെങ്ങുമേ. ൧

അച്ഛനമ്മകളടിച്ചു ഹന്ത! നോ-
വിച്ചിടാത്ത കവിൾ, കാണുമാളുകൾ
തച്ചുടയ്ക്കു മഥമാനഭംഗവും
മിച്ചമാമറിക ദസ്യുവൃത്തിയാൽ. ൨

തന്നെയാത്മ ദയിതയ്ക്കു കൂടെയും
നിന്ദതോന്നു,മവനേതുനേരവും
മന്നിലാൎക്കു മതി ശങ്കനീയനായ്
വന്നുപോം;മുചിതമല്ല മോഷണം. ൩

മാനമില്ല മതിശാന്തിയില്ല നി-
വ്വാണമില്ല നിലയില്ല, നിത്യവും
ലീനനിങ്ങനെ ജനസ്സപോക്കിടും
ഹീനമായ തൊഴിലാണു മോഷണം. ൪

പൃള്ളിനല്പപദവിപ്പടിയ്ക്കുചേ-
ന്നുള്ളപാവന കലീനനാകിലും
കൊള്ളുകില്ല, കണികാണുവാനമ-
ക്കള്ളനാകിയ നരാധമാധമൻ. ൫

സ്ഥാനഭംഗമൊട്ട മാനഭംഗമാ-
പ്രാണഭംഗമിവ ചെയ്യുമിത്തൊഴിൽ
ന്യനമൂഴിയിലൊരാളുമഭ്യസി-
ക്കാനൊരുങ്ങരുതു ഗഹ്ണീയനാം. ൬

മൂലൂർ എസ്. പത്മനാഭപ്പണിക്കർ.



## ൧. വിനയം

എളിയോരിൽ സമതയും
വലിയോരിൽ വണക്കവും
സൌമുഖ്യവും സമന്മാരിൽ
വിനയത്തിൻെറ ചിഹ്നമാം. ൧

വിനയൊക്കെയകററുന്ന
വിനയം വശമായവൻ
തനയൻ നാട്ടുകാക്കെല്ലാം
മനയാണവനൂഴിയും. ൨

വണക്കമെന്നസമ്പത്താൽ
തുണയ്ക്കപ്പെട്ടപൂരുഷൻ
ഗുണവാന്മാരിലൊന്നാമൻ;
ഇണങ്ങുമവനെങ്ങുമേ. ൩

താഴ്ചയെന്നുള്ള സമ്പത്തു
വീഴ്ചയൊക്കെനികത്തിടും
വേഴ്ചയ്ക്കും നല്ലവഴിയാം
കാഴ്ചയ്ക്കഖിലവശ്യമാം. ൪

പഞ്ചപാണ്ഡവർപോരിങ്കൽ
കെഞ്ചുംകേട്ടകുരുക്കളെ
മിഞ്ചുന്നവിനയംകൊണ്ടാ-
ണഞ്ചാതെ വിജയിച്ചതും. ൫

അഴകത്തു് ഈ. പത്മനാഭക്കുറുപ്പു്.

---

## ൬. കരുണ.

---

ഇല്ലിക്കോലും പാളയുമായ്
നെല്ലിരക്കും കിടാങ്ങളെ
തല്ലിയാട്ടുംഖലന്മാരെ
ച്ചൊല്ലിക്കല്ലും കരഞ്ഞിടും. ൧

പരസങ്കടമോർത്തുള്ളിൽ
പരയാം കൃപതോന്നണം
പരമാത്ഥമതൊന്നത്രേ
പരം പുരുഷലക്ഷണം. ൨

ഒന്നുപോലലിവെല്ലാൎക്കും
വന്നുചേരുകതങ്ങളിൽ
നന്നുനന്നതു ലോകത്തി-
ലെന്നും സൌഖ്യം വളൎന്നിടും. ൩

കരുതിക്കൊള്ളുവിൻലോക-
ഗ്ഗുരുവിൻ കൃപകൊണ്ടുനാം
മരുവുന്നുയഥാകാമം
പെരുതെല്ലോ കൃപാഗുണം. ൪

ഗുരുവിൻ കൃപയില്ലെങ്കിൽ
പുരുഷൻ പശുവല്ലയോ?
നിരൂപിക്കുവിനക്കാൎയ്യ-
മൊരുനാഴികയെങ്കിലും. ൫

വെള്ളം തീ മഴ മഞ്ഞെവ-
മുള്ളവററിൻ കൃപാവശാൽ
പിള്ളരേന്നാംപിഴയ്ക്കുന്ന
തുള്ളതല്ലേ നിനയ്ക്കുവിൻ. ൬

ഒരുപാടെന്തിനോതുന്നി-
തൊരുതത്വം നിനയ്ക്കുവിൻ
'കരുണാ'രസമൊന്നത്രേ
ഗുരുലോകത്തിലുത്തമം. ൭

അതിനാൽ നിങ്ങളെല്ലാരും
മതിയിൽ കരുണാരസം
ചതിവില്ലാതെ കൈക്കൊൾവിൻ
പ്രതിവാരം കിടാങ്ങളേ. ൮

നടുവത്തു് മഹൻനമ്പൂരി.

## ൭. തത്ത.

---

പച്ചപ്പട്ടിൻനിറവും
പവിഴച്ചുണ്ടും കഴുത്തിലൊരുവരയും
പിച്ചനടത്തയുമുള്ളൊരു
തത്തയിതാ താഴെ വന്നിരിക്കുന്നു. ൧

തിണ്ടാടുന്നൊരുനിന്നെ-
ക്കണ്ടാൽ മാനിക്കയില്ല മററാരും;
കൊണ്ടാട്ടം വളരെപ്പേ-
രുണ്ടായാൽ നല്ല വാഗ്വിലാസംതേ. ൨

പറവതുകേട്ടു പഠിപ്പാൻ
പറവകളുടെജാതിയിൽ പിറന്നൊരുനീ
തിറമുള്ളവനെന്നിങ്ങനെ
മറകണ്ടു മഹാജനങ്ങൾ പറയുന്നു. ൩

ഭാഷപഠിച്ചാലേപരി-
തോഷം ജനതയ്ക്കു നിങ്കലുണ്ടാവൂ;
വേഷം വെറുതേയാണിതു
ദോഷവുമുണ്ടാം ചിലപ്പൊഴിതുമൂലം. ൪

ചിത്തേ ജനതയ്ക്കെല്ലാം
മുത്തേകും നല്ലവാക്കുശീലിച്ചാൽ
തത്തേ! വലിയമരത്തിൻ
പൊത്തേറിപ്പാൎക്കവേണ്ടനീ പിന്നെ. ൫

ക്രട്ടിലിരിയ്ക്കും നിന്നുടെ
പാട്ടിൽവരും ചേര പൂച്ചയെന്നിവയെ
ആട്ടിയകററും കുട്ടികൾ
വീട്ടിൽ നിനക്കിഷ്ടരാണു ചെറുതത്തേ! ൰

അഴകത്തു ഈ. പത്മനാഭക്കുറുപ്പ്.



## വ്യ. പശു.

മുമ്പിൽനില്പുമൊരു തൻ കിടാവിനെ-
ക്കൊമ്പിനാലതിരസം ചൊറിഞ്ഞുടൻ
വെമ്പിടാതെ മുലയുംകൊടുത്തുകൊ-
ണ്ടമ്പിലിപ്പശുവരുന്നു മന്ദമായ്. ൧

പല്ലുകൊണ്ടു ബലമായ് പറിച്ചിളം-
പുല്ലുതിന്നതു ചവച്ചു വീണ്ടുമേ
ചെല്ലമച്ചെറുകിടാവിനായ്സ്തനം
തെല്ലുതാണു പശുവേകിടുന്നുതേ. ൨

കാടിവെള്ളമഥകഞ്ഞിയും കുടി-
ച്ചാടിടും വയറുനക്കി നാക്കിനാൽ
താടിചേർത്തു തടിമേലുരച്ചു ക്രൂ-
ത്താടിനില്പുമൊരു മാടു കത്തുമേ. ൩

വല്ല കാടിയുമഹോ കുടിക്കിലും
നല്ലപാലിതുതരുന്നു നിത്യവും
ഇല്ലശങ്കയിതു മട്ടു തന്നെയാ-
നല്ലലോകരുടെ സമ്പ്രദായവും. ൪

വെണ്ണു, പാലു, ദധി, നെയ്യു പാക്കിലീ-
വണ്ണമുള്ള പല സാധനങ്ങളും
ദണ്ഡമെന്നിയെ നമുക്കു നൽകുമി-
പ്പുണ്ണ്യമുള്ള പശു തന്നെ നന്നെടോ.

പന്തളത്തു കേരളവർമ്മ തമ്പുരാൻ.

---

## ൯. താമര.

ചില വൻ പപ്പടം പോലാ-
മിലയും നീണ്ട തണ്ടുമായ്
നലമേറും പത്മമിതാ!
വിലസുന്നു കുളങ്ങളിൽ.

രാവിങ്കലിതുറങ്ങീടും
രാവിലേതാനുണർന്നിടും,
ഈവിധം നമ്മൾതൻ മട്ടി-
പ്പൂവിനും കാണ്മതുണ്ടുപോൽ.

ഓമനക്കാററിലൊന്നാടി,-
ക്കോമളം നാലുപാടുമേ
തൂമണം വീശിനില്ക്കുന്നീ-
ത്താമരപ്പൂക്കൾ കാൺകെടോ.

കുണ്ടാർന്നോടം ചളിയിൽ നി-
ന്നുണ്ടായ വകയെങ്കിലും,
തണ്ടാരിതെത്ര സുഭഗം!
കണ്ടാൽക്കണ്ണുകുളുർത്തിടും.

വിടന്നൊരിതിനുള്ളല്ലി-
യിടതിങ്ങുന്ന 'കണ്ണ്റ്റിക'
'കുടക്കട്ടക്ക'നോടൊക്കും
കിടയ്ക്കു വിലസുന്നതേ. ൭

ഉണ്ടിപ്പൂവിലിളന്തേന;-
ത്തുണ്ടിടാനുള്ള വാഞ്ഛയാൽ
വണ്ടിണ്ടകൾ മുരണ്ടാൎത്തു
മണ്ടിച്ചെല്ലുന്ന ഭംഗിയിൽ. ൮

കൊതിവരു മഴകേററമുണ്ടു കണ്ടാൽ
മതികളിരും മണമുണ്ട,കൎത്തുതേറും;
മതി! മതി! ജഗദീശനേകിയിട്ടു-
ണ്ടിതിനൊ,രുപൂവിനുവേണ്ടനന്മയെല്ലാം. ൯

വള്ളത്തോൾ നാരായണമേനോൻ.

---

## ൧൦. തെങ്ങ്.

---

ഛങ്ങാതിമാരേ!ക്കവി:ന്തൂഴിതന്നിൽ
തെങ്ങാണുകെല്ലാന്നൊരു കല്പവൃക്ഷം
മങ്ങാതതിന്നുള്ള മഹത്ത്വമോതാ-
നിങ്ങാരുമോൎത്താൽ മതിയാകയില്ല. ൧

മൂലംമുതൽക്കീത്തരുതൻശിരസ്സി-
ലോളംജനങ്ങൾക്കുപകാരമെല്ലാം
കാലംകഴിപ്പാൻ നിരൂപിച്ചുകണ്ടാ-
ലാലംബമാണീത്തരുവേതവൎക്കും. ൨

അരങ്ങത്തുകേറുന്നതിനോൎത്തിടുമ്പോൾ
പരംകുരുത്തോല വിശേഷമല്ലോ
കുരംഗലോലാക്ഷികൾ, കാതിലോല-
യ്ക്കുരങ്കൊതിപ്പോരിതുകണ്ടിടുമ്പോൾ. ൩

ദാനത്തിലും ദാഹമെഴുന്നവൎക്കു
പാനത്തിലും വാസ്തവമോൎത്തിടുമ്പോൾ
ആനന്ദമേകുന്ന വിചിത്രമുച്ചൈ-
സ്ഥാനത്തിളന്നീരിളയിൽ ജയിപ്പൂ. ൪

കയത്തിലിട്ടീ മടൽ ചീച്ചടിച്ചു
മയപ്പെടുത്തീട്ടതു തൂക്കിവിററും
അയത്നമൊട്ടല്ല ജനങ്ങൾ നിത്യം
പ്രിയംപെടും വീടു പുലൎത്തിടുന്നു. ൫

വില്ക്കുന്നതേങ്ങ ചിലരായതുകൊപ്രയാക്കി
വില്ക്കുന്നുമററു ചിലരായതു വാങ്ങിയാട്ടി
വില്ക്കുന്നിതെണ്ണ ചില ക്രൂട്ടർ ചിരട്ടയേവം
നില്ക്കുന്നതെങ്ങിന്നുടെരക്ഷയിലെത്രലോകം. ൬

പറഞ്ഞാലൊടുങ്ങില്ല തെങ്ങിൻമഹത്ത്വം
കുറഞ്ഞൊന്നിവണ്ണം ചുരുക്കിപ്പറഞ്ഞേൻ
മറക്കാതിതൊക്കെപ്പഠിപ്പിൻ വിശേഷാൽ
മുറയ്ക്കെന്റെ പൈതങ്ങളൂഹിച്ചുകൊൾവിൻ. ൭

നടുവത്തച്ഛൻനമ്പൂരി.

## ൧൧. തീവണ്ടി.

---

ചൊൽക്കൊണ്ട തീവണ്ടി വലിച്ചിഴപ്പാ-
ന്തുക്കുള്ള നാല്ക്കാലി മൃഗങ്ങൾവേണ്ടാ
കേമത്തമുള്ളാനകളേയുമമ്പിൽ
ചുമന്നുകൊണ്ടായത്തു പാഞ്ഞുകൊള്ളും. ൧

നന്നായ്ക്കുടിപ്പാൻ ജലവുംമുറയ്ക്കു
തിന്നാൻമരക്കഷ്ണവുമേകവേണം
എന്നാലതെല്ലായ്പ്പൊഴുമൊന്നുപോലെ
തന്നേ ചരിയ്ക്കുന്നു കുഴഞ്ഞിടാതെ. ൨

കരുത്തുക്കൂട്ടും റെയിൽവണ്ടി പാഞ്ഞു
വരുമ്പോളാരുണ്ടു തടഞ്ഞുനില്പാൻ
പാരാകവേയൊന്നു കുലുങ്ങിടുന്നു-
ണ്ടുരുണ്ടിടുമ്പോളതു ക്രൂസലെന്ന്യേ. ൩

ഇടയ്ക്കിടെത്തീപ്പൊരിയും കനത്തിൽ
പടർന്നുകേറും പുകയും വമിച്ച്
പോകുന്നനേരത്തിതു ദുഷ്ടഭൂത-
പ്പകച്ച്യയാണെന്നൊരു ശങ്കയുണ്ടാം. ൪

വമ്പിച്ചതീവണ്ടിയതിന്റെ യന്ത്രം
ജൃംഭിച്ചുനീരാവി തിരിച്ചിടുന്നു
ഇരുമ്പുകൊണ്ടുള്ളൊരു പാതയിന്മേ-
ലിരുന്നു ചക്രങ്ങളുരുണ്ടിടുന്നു. ൫

ഓടുന്നതീവണ്ടിയിൽ മാലയായി-
ത്തൊടുത്തതാം വണ്ടികളുണ്ടനേകം
കൂടുന്നവൎക്കൊക്കെ മനസ്സിനൊക്കു-
ന്നിടംലഭിക്കുന്നു പണംകൊടുത്താൽ. ൯

പണ്ടന്നൊരല്പാത വിടാതെനിത്യം
മണിക്കണക്കൊത്തു നടന്നുകൊണ്ടു്
ചേണാൎന്നതീവണ്ടി നമുക്കുപോര-
മിണക്കമോടന്നരുളുന്നതുണ്ടു്. ൧൦

എം, ഉദയവൎമ്മതമ്പുരാൻ ബി. എ.

---

## ൧൨. നക്ഷത്രം.

---

നീലാംബരം നിറയെയിങ്ങനെ പൊട്ടുതൊട്ടു-
പോലെ വിളങ്ങുമുഡു സഞ്ചയമാകമാനം
ഭൂലോകമെന്നപടിഭൂരിവലിപ്പമാൎന്ന
ഗോളങ്ങളാ,ണവപെരുത്തകലെക്കിടപ്പൂ.

വാനാകെരത്നനിരവാരിവിതച്ചപോലെ
നാനാവിധം ചിതറിമിന്നുമുഡുക്കളെല്ലാം
ആകൎഷണസ്ഥിതിയിലാകുക കൊണ്ടുതെററി-
പ്പോകാതെ,പോക്കുചതറാതെ നിലയ്ക്കുനില്പൂ.

മേലേ വിളക്കുകൾ കൊളുത്തി നിരത്തിവെച്ച-
പോലേവിളങ്ങിയിരുളല്പമകററിടുന്നോർ
ആവുന്നമട്ടു ജനതയ്ക്കുപകാരകൎമ്മം
ചെയ്യാൻമുതിൎന്നവരുഡുക്കൾജയിയ്ക്കുമെന്നേൽ.

നാംപാൎക്കമീയവനിമൎത്ത്യമതിൽക്കവിഞ്ഞും
വമ്പിച്ച ലോകഗണമാണു,ഡുരാശിയെന്നാൽ
നാമീ മനുഷ്യരതി,ലോകികിലെത്രതുച്ഛം!
സൎവ്വേശശക്തിയുടെ വൈഭവമാരറിഞ്ഞു!!

കുന്നത്തു ജനാൎദ്ദനമേനോൻ.

---

## ൧൩ ദീപം.*

---

ഇരുൾമൂലമുപദ്രവം ജനങ്ങൾ-
ക്കരുതെന്നോൎത്തലിവേറിടുന്ന ദൈവം
അരുളീടിന ദീപ്തി പൂണ്ടുശോഭി-
പ്പൊരുദീപത്തെ മുദാവണങ്ങണം നാം. ൧

കതിരോനകലത്തുപോയ് മറഞ്ഞാൽ
മുതിരുന്നതുനിശി ക്രൂരിരുട്ടുപാരിൽ;
ഇതിൽനിന്നു നമുക്കു രക്ഷകിട്ടു-
ന്നതിനോൎത്താൽഗ്ഗതി ദീപമൊന്നുതന്നേ. ൨

ഒരുനല്ലവിളക്കെടുത്തിടുമ്പോ-
ളിരുളൊട്ടുകൊഴിയുന്നു ദൂരദിക്കിൽ
ചെരുതാകിയൊരാന വന്നിടുമ്പോൾ
തെരുവിൽതിങ്ങിയിരുന്നലോകർപോലെ. ൩

ഇരവാംപൊഴുതീയില്ലാതലത്തിൽ
പ്പുരതോറും പലജാതി ദീപജാലം
തരമോടെരിയുന്നു, വാനിൽസ്സനാ-
തനമാം താരകവൃന്ദമെന്നപോലെ.

ഇമ്മന്നിലപ്പടിപുറത്തെയിരുട്ടൊഴിപ്പാ-
നിമ്മട്ടുദീപമതു നല്കിയ ലോകനാഥൻ,
നമ്മൾക്കകത്തെഴുമിരുട്ടൊഴിവാക്കുവാനാ-
ളമ്മഞ്ജുദീപവുമനുഗ്രഹമായ്ത്തരട്ടെ.

വള്ളത്തോൾ നാരായണമേനോൻ.

---

## ൧൪. സംഗീതം.

---

എല്ലാമനുഷ്യർക്കുമൊരേതരത്തി-
ലുല്ലാസമോടുൾക്കമലം കുളുർക്കാൻ
ചൊല്ലാർന്നസംഗീത കലയ്ക്കുനേരാ-
യില്ലാ കലാ വിദ്യകളൊന്നുപോലും. ൧

കാട്ടിൽ കിടക്കുന്നൊരു മാനുകൾക്കും
പാട്ടിൽകിടയ്ക്കും രസമല്പമല്ല;
പാട്ടിൽഭ്രമിപ്പിച്ചു മൃഗത്തെവേടൻ
പാട്ടിൽപ്പെടുത്തും കഥ കേൾപ്പതില്ലേ? ൨

താളംതുടങ്ങിപ്പല മോടിക്രൂട്ടി
മേളംകൊടുത്തീടിന പാട്ടുകേട്ടാൽ
വ്യാളങ്ങൾപോലും ലയമാർന്നുകേട്ടാം
കേളുത്തുയുംമോഹനമാണുഗാനം. ൩

സ്വയംശ്രുതിക്കൊത്തമൃതെന്നപോലെ
മയംകലർന്നീടിന പാട്ടിലൊട്ടും
ലയംചേരാത്തുള്ളവരെജ്ജനങ്ങൾ
ഭയപ്പെടും ദുഷ്ടമൃഗങ്ങളെക്കാൾ. ൪

കാലത്തുണന്നു പലപക്ഷികളീശ്വരൻെറ
ലീലയ്ക്കെഴും മഹിമപാൎത്തു പുകഴ്ത്തിനിത്യം
ആലസ്യമററതി മൃദുസ്വരമോടുപാടും
ശീലം ശിശുക്കളിഹ കണ്ടറിയേണ്ടതല്ലോ. ൭

പി. വി. കൃഷ്ണവാൎയ്യർ.

---

## ൧൪. കാററ്.

(താരാട്ടു)

"ഓമനത്തിങ്കൾക്കിടാവോ" എന്ന മട്ട്.

(ഇംഗ്ലീഷിൽ നിന്നു്.)

പശ്ചിമസാഗരംതന്നിൽ—നിന്നു
സ്വച്ഛമായ്‌വന്നീടും കാററേ!

കല്ലോലസഞ്ചയംതന്നിൽ—പാര-
മുല്ലസിച്ചീടുന്ന കാററേ!

ശീതാംശുമണ്ഡലം തന്നിൽ—നിന്നു
ശീതമായ് വന്നീടും കാററേ!

ആനന്ദമേററമുദിക്ക—മാരു
നീമന്ദമായ് വീശിയാലും.

കുഞ്ഞേ!യുറങ്ങുകവേഗാ— ലച്ഛൻ
ഇങ്ങു വന്നെത്തീടുമല്ലോ.

അമ്മയാമെൻമാറിടത്തി—ലേററ-
മാശ്വസിച്ചാലുമെൻ കുഞ്ഞേ!

ഓമനയാം നിന്നെക്കാണ്മാൻ—അച്ഛൻ
താമസിയാതെവന്നീട്ടും.

പശ്ചിമഭാഗത്തിൽ നിന്നു—പാരം
സ്വച്ഛമാകും മേഘവൃന്ദം

മന്ദേതരം ഗമിക്കുന്നു—തത്ര
ചന്ദ്രനമുല്ലസിക്കുന്നു.

കുഞ്ഞേ!യുറങ്ങുക വേഗാ-ലോമൽ—
കുഞ്ഞേ!യുറങ്ങുകവേഗാൽ.

കേ. സി. കേശവപിള്ള.

---

## ൧൩. ഈശ്വരൻ.

---

ഈശ്വരൻ താനൊരാളാണു
ശാശ്വതം; ശേഷമൊക്കയും
നശ്വരം തന്നെയാണെന്നു
വിശ്വസിയ്ക്കുവിനേവരും. ൧

ദൈവ കാരുണ്യമില്ലാഞ്ഞാ-
ലേവനും ഗുണമാസ്ഥരാ
ഗ്ഗ്യവമോക്ഷം ജനങ്ങൾക്കു
കൈവരും നന്മമേല്ക്കുമേൽ. ൨

അതിനാലീശ്വരധ്യാനം
മതികൊണ്ടു നിദാനവും
ചതിക്രൂടാതെ ചെയ്തീടിൽ
മതിമററാക്കെ നിഷ്ഫലം. ൩

ബാലരേ! കലികാലത്തു
ബാലകൃഷ്ണകളേബരം
മാലകന്നീടുവാനോർത്താൽ
കാലനും കാക്കൽവീണിടും. ൪

നാമാത്ഥിയകല്യാനായി
നാമസംകീർത്തനംകളെ
പ്രേമപൂർവ്വമനുഷ്ഠിച്ചാൽ
താമസിയ്ക്കാതെമോക്ഷമാം. ൫

നടുവത്തച്ഛൻ നമ്പൂരി.

ശുഭം.

---

VIDWAN V. R. PARAMESWARAN PILLAI,
Nagercoil.

## പിതൃഭക്തി.

---

ആദ്യത്തെ രണ്ടു ശ്ലോകങ്ങളിൽ അച്ഛനമ്മമാർ നമ്മോടു എങ്ങനെ വൎത്തിക്കുന്നു എന്നു കാണിച്ചിട്ടു നാം അവരെ വന്ദിക്കേണ്ടതാണെന്നു ഉപദേശിക്കുന്നു.

മൂന്നാം ശ്ലോകത്തിന്റെ താല്പൎയ്യം ഈവിധത്തിൽ സങ്കല്പിക്കണം: കുട്ടികൾ തങ്ങൾക്കു നല്ലതെന്നു തോന്നുന്നതുകൊണ്ടു അച്ഛനമ്മമാരുടെ ഉപദേശത്തിനു വിപരീതമായി യാതൊന്നും ചെയ്യരുതു്. അച്ഛനും അമ്മയ്ക്കും അവരോടു നിഷ്കളങ്കമായ സ്നേഹമുണ്ടു്. നന്മയെ ഉദ്ദേശിച്ചുതന്നെ അവർ ഇവരെ രക്ഷിച്ചുകൊള്ളുകയും ചെയ്യും.

കുട്ടികളുടെ ആഗ്രഹം അറിഞ്ഞു നിവൃത്തിയുള്ളേടത്തോളം അതു സാധിപ്പിക്കുന്ന ആളാണു് അച്ഛൻ; താൻ സപച്ഛയായിരുന്നു അവൎക്കു വേണ്ടതൊക്കെ രുചിയായി തയാറാക്കിക്കൊടുക്കുന്നവരാണു് അമ്മ: ഇങ്ങനെയുള്ള അച്ഛനും അമ്മയും ജീവിച്ചിരിക്കുമ്പോൾ യാതൊരുത്തൎക്കും സൌഖ്യമല്ലാതെയില്ല എന്നു നാലാം ശ്ലോകം.

അച്ഛനമ്മമാരിൽ എല്ലാവൎക്കും ഭക്തി ഉണ്ടായിരിക്കണമെന്നും എങ്കിലേ അവൎക്കു (മക്കൾക്കു്) വലുതായ സൌഖ്യം ഉണ്ടാകയുള്ളൂ എന്നും ഒടുവിൽ പറയുന്നു.

പിതൃഭക്തി എന്ന പദത്തിനു അച്ഛനോടുള്ള ഭക്തി എന്നുള്ള അൎത്ഥം കൂടാതെ അച്ഛനമ്മമാരോടുള്ള ഭക്തി എന്നും അൎത്ഥം ഉണ്ടു്; ഈ അൎത്ഥത്തിലാണു് ആ പദം ഈ പാഠത്തിനു ചേരുന്നതു്.

---

## വിനയം.

---

൧. തന്നിൽ എളിയവരോടു താൻ വലിയവനാണെന്നു ഭാവിക്കാതെ അവരോടു സമനാണെന്നു ഭാവിക്കുക; തന്നിൽ വലിയവരോടു താൻ എളിയവനാണെന്നു ഭാവിക്കുക; തനിക്കു തുല

ന്മാരായിട്ടുള്ളവരോടു മുഖപ്രസന്നതയോടുകൂടി വർത്തിക്കുക; ഇതൊക്കെയാണ് വിനയത്തിന്റെ (താഴ്മയുടെ) അടയാളം.

൨. ഉപദ്രവമുണ്ടാകുന്നതെല്ലാം വിനയമില്ലാഞ്ഞിട്ടാണ്. വിനയമുള്ളവനെ നാട്ടുകാരെല്ലാം മകനെപ്പോലെ സ്നേഹിക്കും; അവൻ ഭൂമിയിൽ ഏതുപ്രദേശത്തുചെന്നാലും വീട്ടിലിരിക്കുന്നതു പോലെ സമാധാനത്തോടുകൂടിയിരിക്കും.

൩. ലോകത്തിൽ പല ഗുണങ്ങളും ഉണ്ട്; ഓരോ ഗുണങ്ങളും ഉള്ളവരായി പല ആളുകളുമുണ്ട്. ഈ ഗുണങ്ങളുള്ളവരിൽ വണക്കം എന്ന ഗുണം ഉള്ളവനാണ് ഒന്നാമൻ; എന്തുകൊണ്ടെന്നാൽ അവനാണ് എവിടെയും ഇണങ്ങിപ്പോകുന്നതു്. (മറെറന്തെല്ലാം ഗുണങ്ങൾ ഉണ്ടെങ്കിലും വിനയമില്ലെങ്കിൽ ലോകരിൽ ഇണങ്ങുകയില്ല.)

൪. മനുഷ്യന് വല്ല കുറവുകളും ഉണ്ടെങ്കിൽ കൂടിയും വിനയം അതിനെയെല്ലാം പരിഹരിക്കും. ഒരാളോടു സ്നേഹം ജനിക്കുന്നതിനു വിനയം കാരണമായിത്തീരുന്നു; വിനയമുള്ളവൻ അഖിലരേയും വശത്താക്കുന്നു.

൫. പാണ്ഡവർ അഞ്ചാളുംകൂടി കൌരവശതത്തെ യുദ്ധത്തിൽ ജയിച്ചുവെന്നുള്ളതു ലോകപ്രസിദ്ധമാണല്ലോ: കൌരവർ എത്രതന്നെ ദ്രോഹിച്ചിട്ടും കുറയാതിരുന്ന തങ്ങളുടെ വിനയംകൊണ്ടാണ് ഇവർ ഇങ്ങനെ ജയിച്ചതു്.

---

## കരുണ.

൧. സ്വല്പം നെല്ലോ അരിയോ ചോറോ കിട്ടിയാൽ കൊള്ളാമെന്നു യാചിക്കുന്നവരെ അടിച്ചോടിക്കുകയെന്നുള്ളതു ദുഷ്ടന്മാരെ ചെയ്യുകയുള്ളൂ; ആ ദുഷ്ടന്മാരുടെ പ്രവൃത്തി കണ്ടാൽ കല്ലും കരയും എന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു സാധാരണയായി മനുഷ്യർ വ്യസനിക്കാതിരിക്കയില്ലെന്നു സിദ്ധിക്കുന്നു.

൨. മററുള്ളവരുടെ സങ്കടത്തെ ആലോചിച്ചു നമുക്കു അവരോടു വളരെ കൃപയുണ്ടാകണം. അതാണ് ആണത്തം: അല്ലാതെ അവരെ ധിക്കരിക്കുന്നതല്ല.

൩. ഉനങ്ങൾക്ക പരസ്പരം കനിവുണ്ടായിരിക്കണം; അങ്ങനെ കനിവുണ്ടായിരുന്നാലെങ്കിൽ എത്ര നന്നായിരിക്കും; പിന്നെ ആക്കും ഒരിക്കലും സൌഖ്യമല്ലാതെ കാണുകയില്ല.

൪. കൃപ എന്നുള്ള ഗുണം വളരെ വലുതാണ്: നാം നമ്മക്ക ബോധിച്ചപോലെ കാലം കഴിച്ചുപോരുന്നതു് ലോകഗുരുവായ ഈശ്വരൻെറ കൃപകൊണ്ടു മാത്രമാണല്ലൊ.

൫. പിന്നെ വിദ്യാഭ്യാസം ചെയ്യിക്കുന്ന ഗുരുവിൻെറ കൃപയില്ലെങ്കിൽ മനുഷ്യൻ പശുവിനു (മൃഗത്തിന്) തുല്യൻതന്നെയാകുന്നു്; ഇതും ആലോചിച്ചുനോക്കുക.

൬. പ്രകൃതിയിലുള്ള വെള്ളം, തീ, മഴ മുതലായവററിൻെറ കൃപകൊണ്ടാണല്ലൊ നാം ജീവിക്കുന്നതുതന്നെ.

൭. അധികം പറഞ്ഞിട്ടുകാൎയ്യമില്ല; കരുണ ജനിക്കുക എന്നുള്ളതാണു ഈ വലുതായ ലോകത്തിലേക്കും വലുതായ ഗുണം എന്നറിഞ്ഞുകൊള്ളുക.

൮. അതുകൊണ്ടു നിങ്ങളെല്ലാവരും അകൃത്രിമമായ കനിവുള്ളവരായിത്തന്നെ എപ്പോഴും ഇരിക്കേണം.

---

## പശു.

൧. തൻെറ കിടാവു മുൻവശത്തു ചെല്ലുമ്പോൾ സുഖകരമാകുംവണ്ണം ചൊറിഞ്ഞുകൊടുത്തും, ഇടയ്ക്കിടയ്ക്കു അതിനു മുലകൊടുത്തും അതിനെ ശുശ്രൂഷിച്ചുകൊണ്ടു ഒരു പശു ഇതാ പതുക്കെ വരുന്നു. കുത്തിമറിക്കുന്നതിനുപയോഗിക്കുന്ന കൊമ്പുതന്നെ സ്വന്തം കിടാവിനു ചൊറിഞ്ഞുകൊടുക്കുന്നതിനും ഉപയോഗപ്പെടുന്നു. പട്ടി, പൂച്ച മുതലായ ജന്തുക്കൾ കടികൊള്ളാത്ത വിധത്തിൽ സ്വന്തം കുട്ടികളെ വായിലാക്കി എടുത്തുകൊണ്ടുപോകുന്നതും പശു കൊമ്പുകൊണ്ടുതന്നെ കുട്ടിക്കു ചൊറിഞ്ഞുകൊടുക്കുന്നതും ഇവറ്റക്കു കൈകൊണ്ടുള്ള പ്രവൃത്തികൾ ചെയ്വാൻ വയ്യാത്തതുകൊണ്ടു തന്നെയാണ്. 'വെമ്പിടാതെ മുലകൊടുത്തുകൊണ്ടു്' എന്നു പറഞ്ഞിരിക്കുന്നതും പശുവിനു ഇതിലധികം പ്രീതികരമായിട്ടു ഒന്നുമില്ലാത്തതുകൊണ്ടാണ്.

൨. അതു ചവച്ചുവിണ്ടുമ: സാധാരണയായി ചവയ്ക്കുന്നതുകൂടാതെ അയവിറക്കുന്ന സമ്പ്രദായവും പശുവിനുണ്ട്. തെല്ലു[illegible]ാണ്: കിടാവിനോടുള്ള വാത്സല്യത്താലാണ് അതിനു മുലകുടിക്കാൻ സൌകൎയ്യം വൎദ്ധിക്കുന്നതിനായി പശു സ്വല്പം താഴുകയും ചെയ്യുന്നതു്.

൩. കാടിയും കഞ്ഞിയുമാണെങ്കിലും ധാരാളം കുടിക്കും; അതുകൊണ്ടു വയറു സ്വല്പം ആട്ടുകയും ചെയ്യും. ചിലപ്പോൾ നാക്കുകൊണ്ടു വയറു നക്കുകയും ചിലപ്പോൾ താടി വല്ല തടിയിലും വച്ചു ഉരസ്സുകയും ചെയ്തു പശു മദിച്ചുകൊണ്ടിരിക്കും; ബാലന്മാൎക്കു പശുവിനെ അടുത്തുകണ്ടാൽ പേടിയാണെന്നു പറയേണ്ടതില്ലല്ലോ. "അയ്യോ പാവും നമ്മെയെന്നോൎത്തു മണ്ടും പയ്യുകണ്ടാൽ പ്രായമാകാത്ത പച്ചർ" എന്നാണ് ഭാവനാശക്തിയുള്ള ഒരു കവി അന്യത്ര പറഞ്ഞിരിക്കുന്നതു്.

൪. നമ്മിൽനിന്നു ഇതിനു കിട്ടുന്നതു് വല്ല കാടിയോ മറ്റോ ആയിരിക്കുമെങ്കിലും ഇതു നമുക്കു എന്നും തരുന്നതു ഒന്നാന്തരം പാലാണ്. നല്ലവരുടെ സമ്പ്രദായംതന്നെ ഇതാണ്: അവർ സ്വല്പമായ ഉപകാരത്തിനു വലുതായ പ്രത്യുപകാരം ചെയ്യും.

൫. മനുഷ്യൎക്കു, വിശേഷിച്ചും കുട്ടികൾക്കു വെണ്ണ, പാലു, തയിരു്, നെയ്യു് ഇവ വളരെ രുചികരമാണ്; ഇവ എല്ലാം കിട്ടുന്നതു് പശുവിൽനിന്നാണ് താനും. എന്നാൽ ഇതെല്ലാം കിട്ടാൻ വളരെ ബുദ്ധിമുട്ടേണ്ടതുണ്ടോ? അതുമില്ല. ആകപ്പാടെ വളരെ ഗുണത്വമുള്ള ഈ പശു രസികൻ മൃഗം തന്നെയാണ്.

---

## താമര.

൧. പത്മം=താമരച്ചെടി (ഇവിടെ ചെടിയെക്കുറിക്കുന്നു; ചിലപ്പോൾ പൂവിനായിരിക്കും പത്മമെന്നു പറയുന്നതു.)

൨. കുട്ടികൾക്കു തങ്ങൾ ആചരിക്കുന്നതുപോലെയോ ആചരിക്കേണ്ടതുപോലെയോ താമരയും ചെയ്യുന്നുവെന്നു കാണുന്നതു

കൌതുകപ്രദമാണല്ലോ; അതുകൊണ്ടാണ് കവി ഈ സംഗതി ഇവിടെ ഘടിപ്പിച്ചിരിക്കുന്നതു്.

൩. കോമളം=കോമളമാകുംവണ്ണം; മനോജ്ഞമാകുംവണ്ണം.

൪. സുഭഗം=മനോഹരം.

൫. കടക്കട്ടുകൻ=കാതിൽ ധരിക്കുന്ന ഒരു ആഭരണം. കടപോലുള്ള കട്ടുകൻ എന്നാണ് പദത്തിന്റെ അൎത്ഥം.

൬. വാഞ്ഛ=ആഗ്രഹം. ഇണകൾ=കൂട്ടങ്ങൾ.

൭. ചില പൂക്കൾക്കു ഭംഗിയുണ്ടായിരിക്കുമെങ്കിലും മണമുണ്ടായിരിക്കയില്ല; ചിലതിനു ഇതു രണ്ടുമുണ്ടെങ്കിലും അകത്തു തേനുണ്ടായിരിക്കയില്ല. താമരപ്പൂവിനു മൂന്നും വിശേഷവിധിയായിട്ടുണ്ടു്. അതുകൊണ്ടു ഈ ഒരു പൂവിനു ഈശ്വരൻ സവിശേഷം ഗുണങ്ങൾ നൽകീട്ടുണ്ടെന്നു കവി പറയുന്നു.

മതികുളിരും മണം എന്നു പറഞ്ഞിരിക്കുന്നതു്, വേറെ ചില പുഷ്പങ്ങൾക്കു ഇതിലും തീക്ഷ്ണമായ മണമുണ്ടെങ്കിലും ഇതിന്റെ മണത്തിനു മനസ്സിനെ ആനന്ദിപ്പിക്കാൻ പ്രത്യേകം ശക്തിയുണ്ടെന്നു വരുത്താനാണ്.

---

## തെങ്ങു്.

—.

൧. ചോദിക്കുന്നതെല്ലാം കൊടുക്കുന്നതായി കല്പവൃക്ഷം എന്ന പേരോടുകൂടി ഒരു മരം സ്വൎഗ്ഗത്തിലുണ്ടെന്നു ഗ്രന്ഥങ്ങളിൽ കാണുന്നു. ഭൂമിയിൽ തന്നെ അങ്ങനെ ഒരു മരം ഉണ്ടു്: അതു തെങ്ങുതന്നെ. തെങ്ങിന്റെ മാഹാത്മ്യം മുഴുവനും പറവാൻ ആരു വിചാരിച്ചാലും സാധിക്കയില്ല.

൨. വേരുമുതൽ അററംവരെ ഏതു ഭാഗവും ഇതിൽ ജനങ്ങൾക്കു ഉപകാരമുള്ളതായിട്ടേയുള്ളു. കാലംകഴിക്കുന്നതിൽ ഈ വൃക്ഷം ഉപകരിക്കാതെ ഭൂമിയിലാരുമില്ല. ആലംബം=ആശ്രയം.

൩. ഈ ശ്ലോകത്തിൽ കുരുത്തോലയുടെ കാൎയ്യം പറയുന്നു: അതു അലങ്കാരത്തിനു ഉപയോഗിക്കുന്ന സാധനമാണ്: അതുള്ളതുകൂടാതെ ആഭരണഭ്രമമുള്ള സുന്ദരികൾക്കു കൂടി ഇ

തിനെ കാണുമ്പോൾ ഇതിനെ കാതിലോലയായി ഉപയോഗിച്ചാൽ കൊള്ളാം എന്നു തോന്നും എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു ഇതു അലങ്കാരത്തിനു എത്ര വിശേഷമാണെന്നു മനസ്സിലാകുന്നു. കുരംഗം=മാൻ. കുരംഗലോലാക്ഷികൾ=സുന്ദരിമാർ.

൪. കുടിക്കുകയാണെങ്കിലും മറ്റൊരാൾക്കു കൊടുക്കുകയാണെങ്കിലും ഇളനീർ (കരിക്കു്) സന്തോഷപ്രദമാണു്. അതു ലോകത്തിൽ ജയിക്കുന്നതു ഉന്നതസ്ഥാനത്തിരുന്നുംകൊണ്ടാണു്. അതിനു ഉന്നതസ്ഥാനം അതിൻെറ രുചികൊണ്ടല്ലാതുകൂടാതെ പൊക്കത്തിലിരിക്കുന്നതുകൊണ്ടും ഉള്ളതാകുന്നു. ഇള=ഭൂമി. വിചിത്രം=ആശ്ചര്യം.

൫. അയത്നം=ബുദ്ധിമുട്ടുകൂടാതെ.

൬. എത്രലോകം=എത്ര ആളുകൾ.

---

## തീവണ്ടി.

---

൧. തീവണ്ടി വലിക്കാൻ ശക്തിയുള്ള നാല്ക്കാലിമൃഗങ്ങൾ വേണം എന്നു മാത്രമല്ല അതുതന്നെ ആനവരെയുള്ള മൃഗങ്ങളെ നല്ലപോലെ ചുമന്നുകൊണ്ടു ഓടിക്കൊള്ളും.

൨. വണ്ടിവലിക്കുന്ന കുതിര, കാള മുതലായവയ്ക്കു തീററി കൊടുക്കാൻ നാം ബുദ്ധിമുട്ടുന്നുവല്ലോ. തീവണ്ടിക്കാകട്ടെ കുടിക്കാൻ വെള്ളവും തിന്നാൻ മരക്കഷണവും (വിറകു) ആണു്. ഈ തീററികൊണ്ടുതന്നെ അതു് ക്ഷീണിക്കാതെ എപ്പോഴുമൊന്നുപോലെ ഓടുന്നു.

൩. 'ക്രസലൈന്യേ ഉരുണ്ടിടുമ്പോൾ' എന്നു അന്വയം.

൪. ജൃംഭിച്ചു=വദ്ധിച്ചു.

൫. താമരയുടെ പാദത്തിൽ അതു കുട്ടികളെപ്പോലെ രാത്രി ഉറങ്ങി രാവിലെ ഉണരുന്നുവെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതിൽനിന്നു കുട്ടികാം കളികൾ കഴിഞ്ഞാൽ മാമാ രാത്രി ഉറക്കൊഴിക്കരുതെന്നും നേരം വെളുത്തതിൽ പിന്നെ ഉറങ്ങരുതെന്നും ഒരു പാഠം പഠിക്കുന്നതുപോലെ തീവണ്ടിയുടെ ഗതിയിൽ നി

ന്നു്, ഒരു കാൎയ്യത്തിൽ പ്രവേശിച്ചാൽ അതിൽ നിന്നു പിൻമാറ രുതെന്നും ഓരോകാൎയ്യത്തിന്നും സമയനിശ്ചയം വേണമെന്നും പഠി ക്കേണ്ടതുണ്ടു്.

---

## ദീപം.

---

൧. ദീപ്തി=പ്രകാശം. മുദാ=സന്തോഷത്തോടുകൂടി.

൨. കതിരോൻ=സൂൎയ്യൻ. നിശി=നിശയിൽ, രാത്രിയിൽ.

൩. ഒരാനവരുമ്പോൾ തെരുവിൽ തിങ്ങിയിരുന്ന ആളുകൾ ക്ഷണത്തിൽ തങ്ങളറിയാതെ മാറിക്കളയുന്നതുപോലെ ഒരു നല്ല വിളക്കു് കത്തുമ്പോൾ ഇരുട്ടു അകലുന്നു.

൪. ഭൂമാതലം=ഭൂമി.

രാത്രിയായാൽ ആകാശത്തിൽ പലതരത്തിൽ നക്ഷത്രങ്ങൾ ശോഭിക്കുന്നതുപോലെ താഴെ ഓരോ വീടുകളിലും കത്തിച്ചിട്ടുള്ള വിളക്കുകൾ ജ്വലിക്കുന്നു.

൫. അപ്പടി=ആകപ്പാടെ. അമ്മാഞ്ജുദീപം=ആ മനോഹര മായ വിളക്കു.

വെളിയിലുള്ള ഇരുട്ടു മുഴുവൻ നീങ്ങുമാറു നമുക്കു വിളക്കെ ന്നുള്ള ഉപകരണം നൽകീട്ടുള്ള ഈശ്വരൻ നമ്മുടെ മനസ്സിനക മുള്ള മൌഢ്യം എന്നു പേരായ ഇരുട്ടിനെ അകററുന്നതിന്നു ജ്ഞാ നമാകുന്ന വിശേഷപ്പെട്ട ദീപവും തന്നു അനുഗ്രഹിക്കട്ടെ.

---